"ഭരണഭാഷ- മാതൃഭാഷ"






**കേരള സർക്കാർ**

**സംഗ്രഹം**

റവന്യൂ വകുപ്പ് - റവന്യൂ വകുപ്പിലെ ടൈപ്പിസ്റ്റുമാരുടേയും ഓഫീസ് അറ്റൻഡന്റ്മാരുടെയും പുനർവിന്യാസം - ലാൻഡ് റവന്യൂ കമ്മീഷണറുടെ ശിപാർശ അംഗീകരിച്ച് ഉത്തരവ് പുറപ്പെടുവിക്കുന്നു.

---

**റവന്യൂ (റ്റി) വകുപ്പ്**

**സ.ഉ.(കൈ) നം.285/2023/RD** **തീയതി,തിരുവനന്തപുരം, 22-12-2023**

---

പരാമർശം:- 1. 02.08.2023 ലെ സ.ഉ.(കൈ) നം. 183/2023/RD.

2. 05.08.2023 ലെ സ.ഉ.(കൈ) നം. 189/2023/RD.

3. ലാൻഡ് റവന്യൂ കമ്മീഷണറുടെ 21.10.2023 ലെ എൽ.ആർ./1523/2023-എൽ.ആർ.(എൻ2) നമ്പർ കത്ത്.

**ഉത്തരവ്**

റവന്യൂ വകുപ്പിൽ 398 ടൈപ്പിസ്റ്റ്മാരെയും 921 ഓഫീസ് അറ്റൻഡന്റ്മാരെയും ജോലിഭാരം കൂടുതലുള്ള ഓഫീസുകളിലേയ്ക്ക് പുനർവിന്യസിക്കുന്നതിന് ലാൻഡ് റവന്യൂ കമ്മീഷണറെ ചുമതലപ്പെടുത്തി പരാമർശം (1), (2) പ്രകാരം ഉത്തരവായിരുന്നു.

2. തുടർന്ന്, കൊല്ലം ജില്ലയിൽ ഒ.എ മാരുടെ എണ്ണം റിപ്പോർട്ട് ചെയ്തതിൽ കേഡർ സ്ട്രെങ്ങ്തിനെക്കാൾ 6 പേർ കൂടുതലായിരുന്നു എന്നതിനാൽ 915 ഒ.എ തസ്തികയാണ് പുനർ വിന്യാസത്തിന് ലഭ്യമാകുന്നത് എന്നും, പത്ത് ടൈപ്പിസ്റ്റ് തസ്തികകൾ ജില്ലകളിൽ സീനിയർ ഗ്രേഡ്, സെലക്ഷൻ ഗ്രേഡ് തസ്തികകളിൽ ആണ് നിലനിൽക്കുന്നത് എന്നതിനാലും 2 തസ്തികകൾ ഓഫീസ് നിർത്തലാക്കിയത് മൂലം കുറവായിട്ടുണ്ട് എന്നതിനാലും 386 തസ്തികകൾ ആണ് ടൈപ്പിസ്റ്റ് തസ്തികയിൽ പുനർവിന്യാസത്തിന് ലഭ്യമാകുന്നത് എന്നും, ഭൂമി ഏറ്റെടുക്കലിനായി രൂപീകരിച്ച ഓഫീസുകൾക്ക് തുടർച്ചാനുമതി ആവശ്യമായതിനാൽ പ്രസ്തുത ഓഫീസുകളിലെ മേൽ പറഞ്ഞ തസ്തികകൾ അതാത് ഓഫീസുകളിലും ഇ-ഓഫീസ് പ്രവർത്തനം തുടങ്ങിയിട്ടില്ലാത്ത ജി.പി, എ.ജി.പി. തുടങ്ങിയ ഓഫീസുകളിലേയ്ക്ക് ജോലിക്രമീകരണ വ്യവസ്ഥയിൽ നിയമനം നടത്തിയിട്ടുള്ള തസ്തികകളും, ജോലിഭാരം കൂടിയ ആഫീസുകളിലെ തസ്തികകളും അതാത് ഓഫീസിൽ നിലനിർത്തുന്നതിന് ജില്ലാ കളക്ടർമാർ പ്രൊപ്പോസൽ സമർപ്പിച്ചിട്ടുള്ള സാഹചര്യത്തിലും ലാൻഡ് റവന്യൂ വകുപ്പിൽ പുനർവിന്യസിക്കാൻ കഴിയുന്ന 243 ടൈപ്പിസ്റ്റ് തസ്തികയും 779 ഓഫീസ് അറ്റൻഡന്റ് തസ്തികയും (വിശദാംശം അനുബന്ധമായി ചേർത്തിരിക്കുന്നു) പുനർവിന്യസിക്കുന്നതിനായും, ബന്ധപ്പെട്ട ഓഫീസുകളിൽ *sanctioned strength* ൽ ഉണ്ടാകുന്ന മാറ്റങ്ങൾ അംഗീകരിച്ച് കൊണ്ടും ഉത്തരവാകണമെന്ന് പരാമർശം (3) പ്രകാരം ലാൻഡ് റവന്യൂ കമ്മീഷണർ അപേക്ഷിക്കുകയുണ്ടായി. കൂടാതെ റവന്യൂ വകുപ്പിൽ

ഐ.ടി അധിഷ്ഠിത പ്രവർത്തനങ്ങൾ വർദ്ധിച്ച് വരുന്ന സാഹചര്യത്തിൽ റവന്യൂ ഡിവിഷണൽ ഓഫീസുകളിൽ ഐ.റ്റി. കോഡിനേറ്ററുടെയും, താലൂക്ക് ഓഫീസുകളിൽ അസിസ്റ്റന്റ് ഐ.റ്റി. കോർഡിനേറ്ററുടേയും വെർച്വൽ കേഡർ സൃഷ്ടിച്ചുകൊണ്ടുള്ള ശിപാർശയും അംഗീകാരത്തിനായി കമ്മീഷണർ നൽകിയിരുന്നു.

3. സർക്കാർ ഇക്കാര്യം വിശദമായി പരിശോധിച്ചു. പരാമർശം (1), (2) സർക്കാർ ഉത്തരവുകൾ പ്രകാരം റവന്യൂ വകുപ്പിൽ പുനർവിന്യസിക്കുവാൻ ഉത്തരവായ തസ്തികകളിൽ (ടൈപ്പിസ്റ്റ് 398, ഓഫീസ് അറ്റൻഡന്റ് 921) *sanctioned strength* (386 ടൈപ്പിസ്റ്റ് 915 ഓഫീസ് അറ്റൻഡന്റ്) ലുണ്ടായ മാറ്റം അംഗീകരിച്ച് പുനർവിന്യാസം സംബന്ധിച്ച് ലാൻഡ് റവന്യൂ കമ്മീഷണർ സമർപ്പിച്ചതും അനുബന്ധമായി ചേർത്തിട്ടുള്ളതുമായ ശിപാർശ (243 ടൈപ്പിസ്റ്റ്, 779 ഓഫീസ് അറ്റൻഡന്റ്) അംഗീകരിച്ച് ഉത്തരവാകുന്നു.

4. *e-district, e-office* സേവനങ്ങൾ സുഗമമായി നടത്തുന്നതിന് കേരള സ്റ്റേറ്റ് ഐ.ടി. മിഷൻ എല്ലാ ജില്ലയിലും ഹാൻഡ് ഹോൾഡ് സപ്പോർട്ട് എഞ്ചിനീയർമാരുടെ സേവനം ഉറപ്പുവരുത്തിയിട്ടുള്ള സാഹചര്യത്തിൽ താലൂക്ക് തലത്തിൽ പ്രത്യേകം ഐ.ടി. കേഡർ രൂപികരിക്കുന്ന വിഷയം തത്കാലം പരിഗണനയിലില്ല.

(ഗവർണറുടെ ഉത്തരവിൻ പ്രകാരം)
റോയിച്ചൻ തോമസ്
ഡെപ്യൂട്ടി സെക്രട്ടറി

കമ്മീഷണർ, ലാൻഡ് റവന്യൂ, തിരുവനന്തപുരം.
പ്രിൻസിപ്പൽ അക്കൗണ്ടന്റ് ജനറൽ (എ&ഇ /ആഡിറ്റ്), കേരള, തിരുവനന്തപുരം.
വെബ് & ന്യൂ മീഡിയ (സർക്കാർ വെബ്-സൈറ്റിൽ പ്രസിദ്ധീകരണത്തിനായി)
കരുതൽ ഫയൽ / ഓഫീസ് പകർപ്പ്. (E 2511393)

ഉത്തരവിൻ പ്രകാരം

സെക്ഷൻ ഓഫീസർ

പകർപ്പ്:-
ബഹു. മുഖ്യമന്ത്രിയുടെ പി. എസ്. -ന്
ബഹു. റവന്യൂ മന്ത്രിയുടെ പി. എസ്. -ന്.